


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

digitized by www.sreyas.in

# ശ്രീ വിദ്യാധിരാജ സുപ്രഭാതം

## (അഷ്ടോത്തരി)

### കെ.ആർ.സി.പിള്ള



ശ്രീ വിദ്യാധിരാജ ബ്രഹ്മവിദ്യാപീഠം
പെരുമൺ, കൊല്ലം– 691 601. (ഫോൺ : 0474 2552535)

digitized by www.sreyas.in

# ശ്രീ വിദ്യാധിരാജ സുപ്രഭാതം
## (അഷ്ടോത്തരി)

കെ.ആർ.സി.പിള്ള

ശ്രീ വിദ്യാധിരാജ ബ്രഹ്മവിദ്യാപീഠം
പെരുമൺ, കൊല്ലം– 691 601.
(ഫോൺ : 0474 2552535)

digitized by www.sreyas.in

ॐ

# ശ്രീ വിദ്യാധിരാജ സുപ്രഭാതം
# (അഷ്ടോത്തരി)

## (വിവരണസഹിതം)

1. അദ്വൈതതത്വമുലകിൽ പ്രചരിക്കുവാനായ്
ഗീതാദികൾക്കു മഹനീയമതായ ഭാഷ്യം
തീർത്തോരു ശങ്കരമുനീന്ദ്രനനുഗ്രഹിച്ച
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

2. കട്ടിത്തമസ്സു പടരും യുഗസാനുവിങ്കൾ
സത്വപ്രകാശമുതിരുന്നൊരു സൂര്യനായി
ഞങ്ങൾക്കു ബോധമുണരാനവിടുന്നുദിച്ചു
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

3. വിസ്താരമാർന്നു , കുറിയിട്ടൊരു രമ്യഫാലം
വെള്ളിക്കു തുല്യമൊളി വീശിന താടിമീശ
ദണ്ഡില്ല ഹാ, വിശറിയൊന്നു കരത്തിലുണ്ടാം
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

4. സ്വർണ്ണാഭ വർണ്ണമിയലുന്നൊരു ദിവ്യഗാത്രം
കണ്ണിൽ തിളക്ക, മതു യോഗമുറച്ച നോട്ടം
കാരുണ്യമാർന്നുവെളിവായ്, കരമൈത്രദീർഘം
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

5. 'കൊല്ലൂരനന്തപുരി'യിങ്കൽ ജനിച്ചു കുഞ്ഞൻ
ശർമ്മയ്ക്കു നങ്ങയിൽ വിരിഞ്ഞൊരു താരമായി
വിദ്യയ്ക്കു ബാലനതിയായി മിടുക്കുകാട്ടി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

6. കാലം കടന്നു വരവേ, പ്രതിഭാപ്രഭാവം
ബാല്യം മുതൽക്കു പരിപുഷ്ടമതായി വന്നു.
മേധാബലത്തിലവന,ങ്ങഖിലർക്കുമഗ്ര്യൻ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**



digitized by www.sreyas.in

7. ദാരിദ്ര്യപീഡയതിഭീകരമായി നിൽക്കെ
ബാലന്നു ഫീസിനൊരു മാർഗ്ഗവുമില്ല കഷ്ടം!
ക്ലാസ്സിൽ പഠിക്കുവതിനങ്ങു കഴിഞ്ഞതില്ല
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

8. എന്നിട്ടഹോ, ശ്രവണസാധനയാലെ ബാലൻ-
കുഞ്ഞന്നു പാഠമഖിലം, സ്മൃതിയിങ്കലായീ
ആശാനെ,യാമതിവരൻ പരിതുഷ്ടനാക്കി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

9. 'നാളത്തെ ലോകഗതിയെ ശ്ശുഭമാർഗ്ഗമാക്കു-
ന്നാളാണു തന്നരികിലങ്ങമരുന്ന കുഞ്ഞൻ'
എന്നന്നു ദേശികനറിഞ്ഞിതു ദീർഘദൃഷ്ട്യാ!
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

10. ക്ലാസ്സിൽ കയറ്റിയുടനേ പഠനം തുടങ്ങാൻ
ആശാൻ കനിഞ്ഞനുവദിച്ചു; തുടർന്നു കുഞ്ഞൻ
ഹാ, ക്ലാസ്സിലങ്ങധികതുംഗ തലത്തിലെത്തി.
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

11. ശ്രദ്ധാലുവാ,യതിസമർത്ഥത കാട്ടി വന്ന
കുഞ്ഞന്നു നൽകിയൊരു വത്സലനാമ,മാശാൻ
'ചട്ടമ്പി'യെന്നൊരപര കീർത്തി വരിച്ചു കാലേ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

12. ബാല്യം മുതൽക്കു മതിമാൻ വശമാക്കി ഭക്തി
മാല്യം ചമച്ചു ഭഗവത് പ്രിയവിഗ്രഹത്തിൽ-
ച്ചാർത്തി സ്വയം പുളകിതൻ, ജപവും തുടർന്നു.
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

13. മുജ്ജന്മവിദ്യ,യവനിൽ തെളിയുന്ന ഹേതു
ദേവാലയത്തിലകമേ കയറാൻ തുടങ്ങി
ധ്യാനത്തിലായ് ചിലദിനം കഴിയുന്നതായും
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

14. ഭക്തന്റടുത്തു ജഗദീശനനുഗ്രഹിച്ചാൽ
വന്നെത്തുമേ, ഗുരുവരൻ, ഭഗവത്സ്വരൂപൻ
അന്നാളിലേകി ഗുരു,ഗൂഢമണഞ്ഞു മന്ത്രം
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

15. 'ബാലാഹ്വമന്ത്ര' മതു ദേശികനങ്ങു ചൊല്ലി-
ശോത്രത്തിലായി, കരുണാമയനും മറഞ്ഞു!
'അപ്പോളുയർന്നവനിലങ്ങൊരു ദിവ്യശക്തി'
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**



digitized by www.sreyas.in

16. ജിജ്ഞാസയേറി വളരും പ്രതിഭാപ്രഭാവം
മുറ്റിത്തഴച്ചു വികസിച്ചു വളർന്ന ഹേതു
ഗ്രന്ഥപ്പുരയ്ക്കക, മവിശ്രമമങ്ങു തങ്ങി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

17. പ്രാചീന ഹസ്തലിഖിതങ്ങളിലെത്ര രേഖ
തേടിപ്പിടി,ച്ചറിവു നേടി ഗവേഷണത്താൽ
മറ്റാർക്കുമേയറിയുവാൻ കഴിയാത്ത വിദ്യ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

18. സാഹിത്യമാദിവിഷയം സകലം ഗ്രഹിച്ചു
വേദാന്ത, തർക്ക, മതുപോൽ കലയും, ചരിത്രം
യോഗം, ഗവേഷണമതും വശമാക്കി ബുദ്ധൻ!
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

19. അയ്യാവിൽ നിന്നു ചില പാഠമതും ഹഠത്തിൽ
പെട്ടെന്നു നേടി മതിമാ, നറിവങ്ങുണർത്തി
കാലക്രമാൽ വിവിധ സജ്ജന സംഗമത്താൽ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

20. ഈശൻ കനിഞ്ഞു തമിഴ് ദേശമതിങ്കലായ്
വിദ്വജ്ജനാവലിയിൽ നിന്നറിവങ്ങു നേടാൻ
വിദ്വാൻ കുറഞ്ഞ സമയത്തഖിലം ഗ്രഹിച്ചു
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

21. വേദാന്തശാസ്ത്രസുധയാണ്ടു ഗവേഷണത്താൽ
യോഗാദി മുദ്രമുതലുള്ളതു ഹാ, ജടാപാ-
ഠീവന്ദ്യ ദേശിക വരിഷ്ഠനിൽ നിന്നു നേടി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

22. വേദാന്ത യോഗ വിഷയങ്ങളിൽ വിജ്ഞരെല്ലാം
ശ്രീപത്മനാഭ നികടത്തിലണഞ്ഞു നിത്യം
ആഴത്തിലുള്ള പരിചിന്തനവും നടത്തും
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

23. അന്നാത്തെയാ സഭയിൽ പരിചിന്ത ചെയ്ത
അദ്ധ്യാത്മതത്ത്വമഖിലം പ്രതിഭാ പ്രഭാവാൽ
പിൽക്കാലമങ്ങു വികസിച്ചതു പക്വമായി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

24. അദ്വൈത, യോഗമൊടു ഹാ, തമിഴിൽ സ്വതന്ത്ര-
സിദ്ധാന്തവും ഗുരുവരിഷ്ഠരിൽ നിന്നു നേടി
സമ്യഗ് സമന്വയ മൊടങ്ങൊരു സിദ്ധിയാർന്നു
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**



digitized by www.sreyas.in

25. കണ്ണപ്പ, നക്കിരു, തുടങ്ങിയ യോഗി വര്യർ
ഉൽബ്ബുദ്ധമാമൊരറിവങ്ങു സമന്വയിച്ചും
സിദ്ധാന്ത യോഗമൊരുമിച്ചു വളർത്തി മേന്മേൽ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

26. വേദാന്തശാസ്ത്രമതിൽ മാത്രമതല്ലനേകം
വിജ്ഞാനശാഖകളിലും പരിനിഷ്ഠനായി
വിദ്യാധിരാജബിരുദം പുനരങ്ങുനേടി!
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

27. 'നാരായണാഖ്യഗുരു', പണ്ഡിതയോഗി, 'നീല-
കണ്ഠാ'ഖ്യനാം മുനിവരർ, പ്രിയശിഷ്യരായി
മൂന്നാമതായ് പരമഹംസ മുനീന്ദ്രനും ഹാ!
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

28. പാമ്പിൻ വിഷത്തിനു ചികിത്സ പഠിക്കുവാനായ്
സ്വാമിക്കു മുന്നിലണയും വടുവോടു ചൊല്ലി
'മൂർഖൻ വിഷത്തിൽ മരണം ഒരുവന്നു മാത്രം'
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

29. 'സംസാരവൻവിഷവശാൽ മരണങ്ങൾ കോടി
മായാവിമോഹ വലയത്തിലമർന്ന ഹേതു
ആത്മാവബോധ നിരതൻ, മരണം ജയിക്കും.'
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

30. മന്ത്രം ജപിച്ചു ജയമാർന്നിതു വർണ്ണലക്ഷം
മന്ത്രിച്ചു കേട്ടു ഹൃദയത്തിലൊരാത്മനാദം
'സച്ചിത്സ്വരൂപമതു നീ, സ്വയമായ് വരിക്കൂ'
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

31. ഗാർഹസ്ഥ്യമണ്ഡലമതിൽ പ്രിയശിഷ്യരെത്ര ?
സൽകീർത്തി നേടിയ മഹാ പ്രതിഭാധനന്മാർ
'ശ്രീ കേശവൻ, പെരിയ നെല്ലി, യുമെത്ര ധന്യർ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

32. 'തർക്കത്തിലേറെയവഗാഹമിയന്ന പന്നി-
ശ്ശേര്യാദി പണ്ഡിത വരർ, പ്രിയ വൈദ്യനെം കേ.
ആറന്മുളക്കമല കീർത്തിയണച്ച വിദ്വാൻ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

33. 'ശ്രീ കുമ്പളം' തവയനുഗ്രഹമൊന്നിനാലേ
രാഷ്ട്രീയമണ്ഡല രിപുക്കളെയൊക്കെ വെന്നു
സൂര്യന്നു തുല്യമുരു ശോഭയൊടുജ്ജ്വലിച്ചു
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**



digitized by www.sreyas.in

34. ബൈബിൾ ഖുറാൻ പലതുമങ്ങു പഠിച്ചു സർവ്വം,
യുക്തി പ്രഭാവമൊടു നേടി ഗവേഷണത്താൽ
വൈരുദ്ധ്യമൊക്കെ വെളിവാക്കി യനുഗ്രഹിച്ചു
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

35. 'തമ്പാൻ' വെറുത്ത ഹരിജന്നെ ഗൃഹത്തിലെത്തി
ഏകാകിയാ,യുചിതമായ ചികിത്സ നൽകി-
ഷോരുന്ന കാണെക, പടുവൈദ്യനഹോ ഭ്രമിച്ചു
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

36. വിത്തത്തിനാലെ മദമാർന്ന ഗൃഹസ്ഥനുള്ള
ദുർബ്ബുദ്ധിയും, മദവുമങ്ങു തകർത്തു ദിവ്യൻ
പട്ടിക്കു സദ്യ, തരമോടു നടത്തിയല്ലോ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

37. സ്വർണ്ണത്തിലങ്ങു ദുരമൂത്തവനുള്ള ജീവൻ
സർവ്വത്തിലും വലിയതെന്നറിയിച്ചു, വള്ളം-
മുങ്ങുന്ന നേരമവനിൽ ഭ്രമമങ്ങു ചേർത്തും
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

38. പാമ്പും, പശുക്ക,ളെലിയും, പുലി,യെന്നുമല്ലാ
തമ്മിൽപ്പിടി, ച്ചിരകളാക്കി ഹനിച്ചിടുന്ന
ജന്തുക്കളെക്കരുണയാ, ലനിശം മെരുക്കി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

39. യോഗത്തിനാലെ ചില ചെപ്പടി വിദ്യകാട്ടും,
ബാലർക്കു മോദമരുളാൻ, ചില നേരമങ്ങു
വീഴ്ത്തുന്നു പൂക്കളെ നിലത്തൊരു നോക്കിനാലും
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

40. യോഗം വരിക്കെയുയരും പൊരിപോൽ ചിലപ്പോൾ
ഐശ്വര്യമാർന്നു വെളിവായിടു,മത്ഭുതങ്ങൾ
പാരം വരിക്കുമതിനങ്ങു തുനിഞ്ഞതില്ല
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

41. കാട്ടിച്ചിലപ്പൊ,ഴതി കൗതുകമത്ഭുതങ്ങൾ
മർത്ത്യന്റെ മന്ദതയൊഴി,ഞ്ഞുണരാൻ കനിഞ്ഞും
ദിവ്യത്വവും ക്രമമതായ് വളരുന്നു യോഗാൽ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

42. ജ്ഞാനസ്വരൂപനറിവങ്ങു പകർന്നിടും മുൻ-
പായ് തന്നെ യോഗ്യതയളക്കു, മതിന്നു പന്നി-
ശ്ശേരിക്കു പോലു മിളവേതുമെ നൽകിയില്ലാ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**



digitized by www.sreyas.in

43. മൂന്നാലു വട്ടമവിടേക്കു നടത്തി, പിന്നീ-
ടദ്വൈതസത്യമവിടുന്നു പകർന്നു മോദാൽ
'ഇത്തത്ത്വമങ്ങു ശതമായ് വളരേണമോർക്കു'
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

44. 'നാലഞ്ചിരട്ടി മുതലങ്ങു വളർന്നു നാളെ
നാട്ടിൽ പരക്കുവതിനാ,യുതകുന്നവണ്ണം
വേണം, മുഴുപ്പലിശ'യെന്നതു ചൊല്ലി വിജ്ഞൻ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

45. കാംക്ഷിച്ചതില്ല ഭഗവൻ, പണിതങ്ങുയർത്താൻ
കൂറ്റങ്ങളായ മണിമന്ദിരമാശ്രമത്തിൽ
തൊട്ടില്ല വിത്ത, മതിനാൽ കരമെത്ര ശുദ്ധം
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

46. ഭക്തന്റെ ദക്ഷിണയതാം ശതമേക്കർ വസ്തു
തള്ളിക്കള, ഞ്ഞൊരടി പോലുമെടുത്തതില്ല
സമ്പത്തിലി,ല്ലൊരണുവും കൊതി, യെത്ര ധന്യൻ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

47. ഷഷ്ട്യബ്ദപൂർത്തി മഹനീയ മഹോത്സവത്തിൽ
ശിഷ്യർക്കു ശാസനമുടൻ മുനിയങ്ങു നൽകി
'ആർഭാടമേ,യരുതു സർവ്വമഹോ ചുരുക്കാം'
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

48. ബ്രഹ്മാനുഭൂതിയിൽ ലയിച്ചു കഴിഞ്ഞു, ലോകം
സർവ്വം മറന്നു മരുവാനവിടുത്തെയിച്ഛാ
സച്ചിത്സ്വരൂപനതു പോലെ കനിഞ്ഞു നൽകി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

49. അക്കാരണത്തിലവിടുന്നു കൊതിച്ചതില്ലാ
ഗ്രന്ഥപ്രചാരമൊടു കീർത്തി വളർന്നു കാണാൻ
ബ്രഹ്മാവബോധരസികന്നതിലെന്തു തുഷ്ടി ?
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

50. ഗ്രന്ഥം രചിക്കുവതിനായി നിറഞ്ഞു തൂകും
ശാസ്ത്രാർത്ഥ വാസന തികഞ്ഞൊരു ഹേതുവത്രേ
ശാസ്ത്രാദിയാം ത്രിവിധ വാസനയറ്റു മേവും
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

51. ഗ്രന്ഥം രചിക്കുവതിനങ്ങു രസാർദ്ര നാനാ-
തത്ത്വാർത്ഥമാർന്ന വിഷയങ്ങളുമുൾപ്പെടുത്തി
ചിട്ടപ്പെടുത്തുവതിനെങ്ങു കഴിഞ്ഞിടുന്നു ?
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**



digitized by www.sreyas.in

52. സച്ചിൽപ്രിയത്തിൽ രസമാർന്നൊരു ഹേതുവാലേ
കിട്ടുന്ന തുണ്ടുകടലാസിലഹോ, കുറിച്ചി-
ട്ടങ്ങോ, മറ,ന്നണയുമേ, ഭഗവാൻ വിദൂരെ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

53. ഗ്രന്ഥം ചമയ്ക്കുവതിനങ്ങൊരു സക്തിയറ്റ്
വർത്തിഷതി,ന്നധികനാളിനു മുൻപു തന്നെ
സത്തുറ്റ, ശാസ്ത്രമവിടുന്നു രചിച്ചിരുന്നു
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

54. പണ്ടുള്ള പണ്ഡിതവരർക്കറിയാതിരുന്നോ-
രത്യന്തസൂക്ഷ്മമറിവിൻ നവ ചക്രവാളം
മെല്ലെത്തുറന്നു, മറതൻ വെളിവാൽ പ്രബുദ്ധൻ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

55. ആചാര്യശങ്കര മുനീന്ദ്രനെയങ്ങെതിർത്തു
വേദത്തിനുള്ളൊരധികാര വിചിന്തനത്തിൽ
വിദ്യാധിരാജനിഹ, ധീരതയങ്ങുകാട്ടി,
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

56. 'വേദങ്ങളൊക്കെ വിരചിച്ചതൃഷീന്ദ്രരത്രേ!
അല്ലാതനാദി' യൊരു വാദമസാധുതന്നെ'
ധീരത്വമിത്ര പറയാൻ, ഭുവി,യാരു പാർത്താൽ ?
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

57. 'ശൂദ്രന്നു വേദപഠനങ്ങൾ നിഷിദ്ധമത്രേ'
എന്നുള്ള വാദമടിയോടെ മുറിച്ചു വീഴ്ത്തി
'രൈക്വന്റെ മന്ത്രമതു വേദമതിങ്കലില്ലേ' ?
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

58. 'വെള്ളത്തിനും പവനനും സമമായി വിദ്യാ
മർത്യന്റെ ജീവനെവിടേയ്ക്കു, മവശ്യമത്രേ'
ഇത്തത്ത്വ മങ്ങു ഗഗനം മുഴുവൻ മുഴക്കി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

59. 'ചണ്ഡാലനും, ദ്വിജനുമായൊരു ഭേദമില്ലാ,
ജന്മത്തിനാലെ, യവർ രണ്ടു മതിന്നുശേഷം
ചെയ്യുന്ന കർമ്മ,മതുതാനൊരു മാനദണ്ഡം'
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

60. 'ജന്മത്തിലില്ലൊരുവനു മേന്മകൾ ചെറ്റു, മെന്നാൽ
കർമ്മത്തിലാണവനു, യോഗ്യത, വേണ്ട'തെന്നും
ബ്രഹ്മാവബോധമതുതാൻ ദ്വിജനുള്ള മേന്മ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**



digitized by www.sreyas.in

61. ഇത്തത്ത്വമങ്ങു വെളിവാക്കി മഹാപ്രഭാവാൽ
'വേദാധികാര'പരിചിന്തന സത്പ്രബന്ധം
തീർത്തങ്ങു യുക്തികൾ നിരത്തി; വിറച്ചു മൂഢർ!
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

62. 'പ്രാചീനമായ മലയാള'കരയ്ക്കു പണ്ടേ
കേൾക്കുന്നതാം ചരിതമങ്ങു ഗവേഷണത്താൽ
മാറ്റിത്തിരുത്തി മഹിത പ്രതിഭാവിലാസാൽ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

63. അന്ധത്വമാർന്ന ചരിതങ്ങളുടച്ചെറിഞ്ഞു
യുക്തിപ്രഭാവ ഗദയാലതിധീരമായി
പാണ്ഡിത്യലോകമഖിലം ഭ്രമമാർന്നു പോയി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

64. ധീരന്നു ചെറ്റു ഭയമങ്ങു ജഗത്തിലില്ലാ
ബുദ്ധിക്കുദിഷ്ടിതു തുറന്നു പറഞ്ഞിതെന്നും
ബ്രഹ്മാവബോധ നിരതന്നെവിടെ ബ്ഭയം, ഹാ!
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

65. അദ്വൈതതത്ത്വമറിയാൻ ഭുവി വെമ്പിടുന്ന
ജിജ്ഞാസിതർക്കു നിതരാമവബോധമേകാൻ
'അദ്വൈതചിന്തനിരപദ്ധതി'സൃഷ്ടി ചെയ്തു.
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

66. വേദാന്തശാസ്ത്ര സുഗവേഷണ ദർശനത്താൽ
സൂക്ഷ്മാംശതത്ത്വമഖിലം പരിചിന്ത ചെയ്തു.
ജീവൻ, ജഗത്തുമതു പോലെ,യവസ്ഥ, വാക്യം!
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

67. ജാഗ്രത്തു നാശമടയുന്നു കിനാവിലായി
ദേഹാദി വിശ്വമഖിലം മറയുന്നസത്തായ്
അപ്പോലെയാ കിനവുമങ്ങു സുഷുപ്തി തന്നിൽ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

68. അപ്പോൾ, സുഷുപ്തിയുമഹോ തുരിയത്തിലായി
ചേർന്നും ലയിക്കു, മതിനാലിഹ മൂന്നു ദേഹം
പൊയ്യാണ, വസ്ഥകളുമങ്ങു നശിച്ചിടുന്നു
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

69. ജീവന്റെ ദേഹ, കരണാദിയുപാധി തള്ളി
ശേഷിച്ച സത്ത 'യഹ'മെന്നറിയുന്ന നേരം
വേദാന്തതത്ത്വമറിയുന്നപരോക്ഷമായി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**



digitized by www.sreyas.in

70. അഷ്ടോളവന്നറിയുവാൻ കഴിയുന്നു, ദേഹം
മൂന്നങ്ങവസ്ഥകളുമാ, മനമാദി, കോശം
സർവ്വം ജഡം, പരമമാം നിജസത്തയല്ലാ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

71. ബ്രഹ്മത്തെയിന്നനുഭവിച്ചറിയാനസാധ്യം
ബ്രഹ്മം, സ്വ ജീവനുമഹോ, വൊരു വസ്തുവല്ലി
രണ്ടെങ്കിലേയനുഭവ ക്രിയ സാധ്യമാകൂ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

72. ഇത്തത്ത്വമേറെ ലളിതം വിശദീകരിച്ചു
അദ്വൈതപദ്ധതിയിലങ്ങു സുതാര്യമായി
അദ്വൈതസാര രസമാധുരി ഹൃദ്യമായും
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

73. ഈശന്റെ സൃഷ്ടിയതിലുള്ളൊരു ജീവിയേയും
ഹാ, കൊല്ലുവാനൊരധികാരവുമില്ല, യാർക്കും
ഈ തത്ത്വമങ്ങു വെളിവാക്കിയനേക യുക്ത്യാ!
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

74. 'സൃഷ്ടിച്ചു മർത്യരെയെനിക്കു ഭുജിക്കുവാനായ്'
എന്നങ്ങു ഹാ, പുലികളും മുറയിട്ടുവെങ്കിൽ
പിന്നെന്തു രക്ഷ, മനുജന്നിഹ,' അങ്ങുചൊല്ലി.
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

75. ചിന്മുദ്രയാർന്ന പൊരുളായതിയാം വിവേകാ-
നന്ദൻ മഹാനു വെളിവാൽ വിശദീകരിച്ചു
സന്ദേഹമാറ്റി മുദമേകി മഹാത്ഭുതത്താൽ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

76. സിദ്ധാന്ത,മേറെയുരുവിട്ടതു കൊണ്ടസാദ്ധ്യം
അദ്ധ്യാത്മവിദ്യയപരോക്ഷ തലത്തിലേറാൻ
സ്വാത്മാവബോധമുണരും മനനാദിയൊന്നാൽ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

77. സച്ചിത്സ്വരൂപതലമേറി രമിച്ചിരിക്കും
സദ്യോഗി നിർവിഷയമാമൊരു തുര്യമാർന്നും
ആനന്ദമൊന്നൊഴികെയാസകലം മറന്നു
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

78. അദ്വൈതസത്യമവിടുന്നു രസാർദ്രമാക്കി
യുൽബുദ്ധനാക്കിയവിവേക തമസ്സിലാഴും
മർത്യന്നെ ഹാ, വിഷയവൻ വിഷബാധ തീർത്തും
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**



digitized by www.sreyas.in

79. മാടൻ, പിശാചു, മറുതാ മുതലുള്ള ശക്തി-
മർത്ത്യന്റെയുള്ളിലമരുന്നൊരവിദ്യ തന്നെ
ദൈവങ്ങള,ല്ലവരെയെന്തിനു പൂജ ചെയ്‌വൂ ?
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

80. ഹാ! ജീവനും, പരമസത്തയുമൊന്നു തന്നെ
വേറിട്ടതല്ല, തിനെയങ്ങറിയൂ, സ്വരൂപ-
ഭാവത്തിലാ,യനിശവും മനനാദിയാലേ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

81. നാനാത്ത്വബുദ്ധി നിജ സത്തമറയ്ക്കുമെന്നും
ഏകത്ത്വബുദ്ധി നിജഭാവമുണർത്തുമെന്നും
ബോധ്യപ്പെടുത്തിയവിടുന്നു നിദർശനത്താൽ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

82. ചിത്തം തുടങ്ങിയഖിലം വെടിയാൻ കഴിഞ്ഞാൽ
സത്തായ ചിത്തു ഘനശീതളമാർന്നു നിത്യാ-
നന്ദം നിറഞ്ഞുയരുമെ,ന്നവിടുന്നു കാട്ടി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

83. സ്വപ്നത്തിലെ സുഖദ ഭോഗസമം നശിക്കും
സംസാര നശ്വരത, യങ്ങു തുറന്നുകാട്ടി
വൈരാഗ്യമേറിബുധരിൽ വെളിവങ്ങുദിക്കാൻ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

84. ദൃശ്യങ്ങളൊക്കെ ജഡമെന്നു നിനച്ചുതള്ളി
ദൃക്കിന്നെ മാത്ര'മഹ'മെന്നു നിനച്ചിടാതെ
സർവ്വത്തെയും 'അഹ'മതായവിടുന്നു കാട്ടി.
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

85 ഓരോ സുഷുപ്തിയിലനേക കിനാവുപോലെ
ഈ ജീവനങ്ങു പല ജന്മമെടുത്തിടുന്നു
മായാവിമോഹിതനവൻ, കഥവിസ്മരിപ്പൂ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

86. ജാഗ്രത്തിലും പുനരഹോ കിനവിങ്കലും ഹാ!
ജീവന്നു തന്നനുഭവം ബത മിഥ്യയത്രേ!
രണ്ടും സ്വരൂപനില വിസ്മൃതമായതത്രേ!
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

87. സംസാരമെ, ന്തിതൊരു നീണ്ട കിനാവു തന്നോ ?
ബുദ്ധിക്കൊരാവരണമേകി മറച്ചു സർവ്വം
വിക്ഷേപമാർന്നു ബത! സത്യമതെന്നു കാട്ടും
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**



digitized by www.sreyas.in

88. 'സംസാരദുർവിഷയബന്ധമൊഴിഞ്ഞിടാതെ
സച്ചിത്സുഖാമൃതരസം നുകരാനസാദ്ധ്യം'
എന്നങ്ങു കാട്ടി നിജ ജീവിത ദർശനത്താൽ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

89. ഈശന്റനുഗ്രഹകണം പതിയും വരേക്കും
ആഴുന്നിതന്ധതയെഴുന്നൊരു കൂപമദ്ധ്യേ
എന്നങ്ങു കാട്ടിയുപദേശ സമന്വയത്താൽ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

90. സ്വപ്നത്തിലങ്ങൊരുവനിൽ തെളിയുന്നതെല്ലാം
തൽക്കാലമാ,യവനു സത്യമതെന്നു തോന്നും
സത്യാവബോധമുണരും വരെയും, ഭ്രമത്താൽ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

91. സത്യം തെളിഞ്ഞുയരവേ മതിയിൽ പ്രപഞ്ചം
വർത്തിക്കുമെങ്കിലുമതിൽ ഭ്രമമില്ലവന്ന്
ചുട്ടിട്ടതാം കയറു ബന്ധമണക്ഷതുണ്ടോ?
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

92. വെള്ളത്തിലായ് കുമിളയങ്ങുയരും ചലിക്കും
വെള്ളത്തിലായ് വിലയമാം ക്ഷണനേരമോടെ
ബ്രഹ്മത്തിലീയുലക ദൃശ്യവുമപ്രകാരം
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

93. വെള്ളത്തിലുണ്ടു തിരയും, നുരയാദി രൂപം
സർവ്വം ക്ഷണത്തിൽ മറയും, ജലമൊന്നു മാത്രം
ശേഷിക്കു,മീയുലകവും മറയുന്നു സത്തിൽ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

94. സ്വർണ്ണത്തിലുണ്ടു പലയാഭരണം നിനച്ചാൽ
അപ്പാടെ രൂപവു, മതോടെ മറഞ്ഞുപോയാൽ
സ്വർണ്ണം; ജഗത്തു,മതുപോൽ മറയുന്നിതോർത്താൽ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

95. ശാസ്ത്രം, ഗുരൂക്തി,യിവയാൽ ദൃഢചിത്തമോടെ
തീവ്രേച്ഛയാൽ ലളിത സാധന ചെയ്തു മേവാൻ
സാരോപദേശമവിടുന്നു കനിഞ്ഞു നല്കി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

96. എപ്പോഴു,മീശ്വരനെയോർത്തു മനസ്സടക്കാൻ
എല്ലാറ്റിലും പരമസാധനയായിതോർക്കാൻ
ഏവർക്കുമുള്ളൊരുപദേശമിതങ്ങു നല്കി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**



digitized by www.sreyas.in

97. ഹാ മൃത്യുവെത്തുമുടനെന്നു നിനച്ചു കർമ്മം
പൂർത്തീകരിച്ചു നിജ ധർമ്മമതിങ്കലായി
ചിത്തത്തെയൂന്നി,യമരാനുപദേശമേകി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

98. മായാവി പോൽ, നടനമാടിന നർത്തകൻ പോൽ
സ്വാത്മാവബോധ രസമാർന്നു മനം ലയിച്ചും
ലീലാവിനോദ രസികൻ ഭുവി സഞ്ചരിച്ചു!
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

99. അദ്ധ്യാത്മസാധനയഹോ, ലളിതം സുഖാർദ്രം
മറ്റുള്ള കർമ്മ ശതമോ, കഠിനം ഭയാർത്തി
ഇത്തത്ത്വമേറെ വെളിവായ് അവിടന്നു കാട്ടി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

100. കാംഷിച്ചതില്ല ഭഗവൻ തവ കീർത്തിലേശം,
കാംഷിച്ചഭേദ, മറിവേവരിലും പകർത്താൻ
കാംക്ഷിച്ചു, നിൻ സഹജരിൽ കൃപയാർന്നു മോക്ഷം
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

101. ജാഗ്രത്തിലായ് ബഹളമാർന്ന തലത്തുപോലും
അഭ്യാസയോഗ നിലയിൽ മെരുകാൻ കഴിഞ്ഞാൽ
ആത്മാവബോധമുണരുന്നതു,മങ്ങുകാട്ടി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

102. മേളം, മൃദംഗ, മൃദുഗഞ്ചിറ, വാദ്യമെല്ലാം
മാധുര്യമായ്, ശ്രുതിലയത്തൊടു ചേർത്തു മീട്ടി
നാദസ്വരൂപ തലമേറി ലയിച്ചു മേവി
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

103. 'ഇപ്പഞ്ജരം വെടിയുവാൻ സമയം കഴിഞ്ഞു'
എന്നങ്ങു തോന്നി ഭഗവാൻ പ്രണവത്തിലാഴാൻ
അന്നങ്ങു ഗഞ്ചിറ കൊതിക്കെ, വരുന്നു സാധു!
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

104. നല്ലോരു ഗഞ്ചിറയുമൊത്തു നിയോഗമെന്തോ?
വിദ്യാധിരാജനതു വാദനമാർന്നിരുന്നു
ഓംകാരനാദ ലയമാർന്നൊരു യോഗി പോലെ!
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

* * * * *

105. ബ്രഹ്മസ്വരൂപ ലയമാർന്നിതു മുക്തനന്നാൾ
നീരിങ്കൽ നീരു, മതുപോലെ, ഘടം നശിക്കെ
ആകാശമങ്ങു വെളിയിൽപ്പെടുമെന്നപോലെ
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**



digitized by www.sreyas.in

106. കാലജ്ഞനാം മുനിവരന്നറിയാൻ കഴിഞ്ഞൂ.
കാലേ ശുഭം നിജസമാധി, യതിന്നു ശിഷ്യർ
കാവിൽ ശുഭസ്ഥലമൊരുക്കിയിരുത്തി നന്നായ്
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

107. ബ്രഹ്മസ്വരൂപ നിലയാർന്നമരും മഹാത്മാ
നമ്മൾക്കു ധർമ്മഗതിയിൽ വെളിവേകി നിത്യം
ബ്രഹ്മാവബോധമുണരാൻ കനിവേകിടട്ടെ!
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

108. ശാന്തിപ്രദം, ശുഭകരം തണൽവീശി നില്ക്കും
കാവിൽ, പടുത്തൊരു മനോഹര ദേവഗേഹേ
പൂജിച്ചിടുന്നു, ഹൃദയത്തിലുമിന്നു ഞങ്ങൾ!
**വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം**

## സമർപ്പണം

'**വിദ്യാനന്ദൻ**', മഹാ, നെൻ ഗുരുവരനരുളി-
**ത്തന്നതാ, മാത്മബോധാൽ**
വിദ്യാനന്ദം സ്വദിച്ചീ, ഗുരുവര ചരിതം
'സുപ്രഭാതം' സമോദം
സദ്യോ ഹൃദ്യം വളർത്താൻ ഗുരുവരകരുണാ-
നുഗ്രഹം സിദ്ധമായീ
'**വിദ്യാരാജ**' പ്രസാദം സുസഹൃദയരിലുൽ-
ഫുല്ലമാകാൻ രചിച്ചേൻ

ഓം തത് സത്





digitized by www.sreyas.in

# ശ്രീവിദ്യാധിരാജ സുപ്രഭാതം

## ശ്ലോകവിവരണം

| | |
|---|---|
| ശ്ലോകം - 1 | ഗീതാദികൾക്ക് ശ്രീമത് ഭഗവദ്ഗീതാ ദശോപനിഷത്തുകൾ ബ്രഹ്മസൂത്രം എന്നിവകൾക്ക് |
| ,, - 15 | ബാലാഹ്വമന്ത്രം - ബാലാ - സുബ്രഹ്മണ്യമന്ത്രം |
| ,, - 19 | അയ്യാവ് - കൊട്ടാരത്തിലെ ഉദ്യോഗസ്ഥനായ തൈയ്ക്കാട്ട് അയ്യാവ് (ഹഠയോഗ പണ്ഡിതൻ) |
| ,, - 21 | ജടാപാഠികൾ - വേദാന്ത യോഗാദി ശാസ്ത്രങ്ങളിൽ അഗാധമായ പാണ്ഡിത്യം ഉണ്ടായിരുന്ന ഒരു തമിഴ്ദേശ പണ്ഡിതൻ |
| ,, - 25 | കണ്ണപ്പ, നക്കീർ സിദ്ധാന്ത യോഗദർശനങ്ങളിൽ പ്രാവീണ്യം നേടിയ തമിഴിലെ പൂർവ്വാചാര്യൻമാർ |
| ,, - 31 | വെളുത്തേരി കേശവൻ വൈദ്യനും പെരുന്നെല്ലി കൃഷ്ണൻ വൈദ്യനും. രണ്ടുപേരും സ്വാമികളുടെ ശിഷ്യൻമാരും കവികളും ആയിരുന്നു |
| ,, - 32 | സാഹിത്യകാരനും തർക്കശാസ്ത്രവിശാരദനും ആയ പന്നിശ്ശേരി നാണുപിള്ളയും പ്രശസ്ത ആയുർവ്വേദപണ്ഡിതനും വേദാന്ത ശാസ്ത്ര നിപുണനും കവിയുമായ ആറൻമുള എം. കെ. നാരായണപിള്ള വൈദ്യനും |
| ,, - 33 | രാഷ്ട്രീയ നഭോമണ്ഡലത്തിലെ അതികായനായ ശ്രീകുമ്പളത്തു ശങ്കുപിള്ള |
| ,, - 35 | മസൂരി ബാധിച്ച ഒരു ഹരിജൻകുടുംബത്തിൽ പോയിചികിത്സ നടത്താൻ മടികാണിച്ച സ്വന്തം ശിഷ്യനായ തമ്പാൻ വൈദ്യനോട് ആലോചിക്കാതെ സ്വാമികൾ തനിച്ച് രാത്രിസമയം ആ കുടുംബത്തിൽ പോയി ഒറ്റമൂലി പ്രയോഗത്താൽ അവർക്ക് ചികിത്സ നൽകി ആശസിപ്പിച്ചു. |
| ,, -40-41 | യോഗാനുഷ്ഠാനത്തിൽ പ്രാവിണ്യം നേടിക്കഴിയുമ്പോൾ അണിമാദി അഷ്ടൈശ്വര്യ സിദ്ധികൾ വശമാകുന്നതാണ്. ആ സിദ്ധികൾ സ്വാർത്ഥകാര്യങ്ങൾക്കൊന്നും ഉപയോഗിക്കാൻ പാടില്ല. അപ്രകാരം ദുരുപയോഗപ്പെടുത്തിയാൽ യോഗനിഷ്ഠയ്ക്ക് തടസ്സം സംഭവിക്കുകയും ആത്മജ്ഞാനത്തിന് |



digitized by www.sreyas.in

| | | | |
|---|---|---|---|
| | | | വിഘാതം ഉണ്ടാവുകയും ചെയ്യും വല്ലപ്പോഴുംമാത്രം കാണിക്കുന്ന ഇത്തരം സിദ്ധികൾ മന്ദൻമാരുടെ കണ്ണുതുറപ്പിക്കുന്നതിനുവേണ്ടി മാത്രമാണ്. |
| ,, | - | 42-44 | ആത്മജ്ഞാനത്തിന് പക്വത നേടിയിട്ടുണ്ടോന്ന് പരിശോധിച്ചതിന് ശേഷമേ സ്വാമികൾ ആത്മോപ ദേശം നടത്തിയിരുന്നുള്ളൂ. എങ്കിൽമാത്രമേ ആത്മ വിദ്യാ വളരെമടങ്ങ് വർദ്ധിച്ച് ലോകനന്മയ്ക്ക് പ്രയോ ജനകരമായി തീരുകയുള്ളൂ. അതിനാലാണ് തർക്ക ശാസ്ത്രപണ്ഢിതനായ ശ്രീ പന്നിശ്ശേരിയെ പല പ്രാവിശ്യം സ്വാമികൾ സ്വസന്നിധിയിലേയ്ക്ക് നടത്തിച്ചത് |
| ,, | - | 49-53 | ത്രിവിധ വാസനകൾ - ദേഹവാസന, ശാസ്ത്രവാസന, ലോകവാസന. ഈ മൂന്നു വാസനകളും ക്ഷയിച്ചു കഴിയുന്നതോടെ ഗ്രന്ഥം രചിക്കുന്നതിനും അതിൽക്കൂടി കീർത്തി ലഭിക്കുന്നതിനും യാതൊരു ആഗ്രഹവും ഉണ്ടായിരിക്കുകയില്ല. |
| ,, | - | 55-56 | വേദം അപൗരുഷവും, അനാദിയുമാണെന്നുള്ള ശ്രീശങ്കരന്റെ അഭിപ്രായം പോലും സ്വാമികൾ ധീര മായി ചോദ്യംചെയ്യുകയും അത് ഋഷിപ്രോക്തങ്ങളാ ണെന്ന് സമർത്ഥിക്കുകയും ചെയ്തു. |
| ,, | - | 64 | "ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി" എന്ന തൈത്തിരിയോപനിഷത്തിലെ മന്ത്രത്തിന്റെ തത്വ മനുസരിച്ച് സ്വാമികൾക്ക് ഭയം എങ്ങനെ ഉണ്ടാവും |
| ,, | - | 65 | "അദ്വൈത നിരപദ്ധതി" - അദ്വൈത ചിന്താപദ്ധതി എന്ന സ്വാമികളുടെ സുപ്രധാനമായ വേദാന്ത ശാസ്ത്ര ഗ്രന്ഥം |
| ,, | - | 67-72 | അദ്വൈത ചിന്താപദ്ധതിയിലെ ആശയസംഗ്രഹം |
| ,, | - | 73-74 | ജീവകാരുണ്യ നിരൂപണം എന്ന ഗ്രന്ഥത്തിലെ അഹിംസാസിദ്ധാന്തം |
| ,, | - | 76-101 | അദ്വൈത സിദ്ധാന്തത്തിലെ സാരം (സ്വാമികളുടെ ദർശനം) നമ്മെപഠിപ്പിച്ചത് ലളിതമായി ഇതിൽ സംഗ്രഹിച്ചിരിക്കുന്നു. |

NB: സ്വാമി തിരുവടികളുടെ ജീവചരിത്ര വസ്തുതകളും ദർശനവും മനസ്സിലാക്കുന്നതിന് ശ്രീവിദ്യാധിരാജ ദശകം - വ്യാഖ്യാനം നോക്കുക



digitized by www.sreyas.in

# ശ്രീ കെ.ആർ.സി. പിള്ളയുടെ ഗ്രന്ഥങ്ങളെ സംബന്ധിച്ചുള്ള വിശദവിവരം

| I | സ്വതന്ത്രകൃതികൾ | | | അവതാരിക |
|---|---|---|---|---|
| A | കവിത | | | |
| 1 | സർഗ്ഗബിന്ദുക്കൾ | – | കവിതാ സമാഹാരം | ശ്രീ. സി.പി. ശ്രീധരൻ |
| 2 | ദിവ്യദർശനം | – | കവിതാ സമാഹാരം - | പ്രൊഫ. വിഷ്ണുനാരായണൻ |
| 3 | ഗീതാഞ്ജലി | – | ശ്രീകൃഷ്ണസ്തോത്രം | തന്ത്ര ബൃഹസ്പതി ശ്രീ ദാമോദരൻനമ്പൂതിരി |
| 4 | ധർമ്മദീപ്തി | – | ധർമ്മത്തിന്റെ ബൃഹത് - ഭാവങ്ങൾ(101 ശ്ലോകങ്ങൾ) | പ്രൊഫ. ആർ. വാസുദേവൻ പോറ്റി |
| 5 | ആത്മനിവേദനം | – | ദേവീസ്തോത്രം (101 ശ്ലോകങ്ങൾ) | പ്രൊഫ. വിഷ്ണുനാരായണൻ |
| 6 | മൂഢദർശനം | – | മൂഢത്വത്തിന്റെ ബൃഹത്ഭാവങ്ങൾ (101 ശ്ലോകങ്ങൾ) | ശ്രീ. പി. നാരായണക്കുറുപ്പ് |
| 7 | മുക്തക ബിന്ദുക്കൾ | – | വിവിധ വിഷയങ്ങൾ (101 ശ്ലോകങ്ങൾ) | മഹാകവി എം.പി. അപ്പൻ |
| 8 | ശ്രീ വിദ്യാധിരാജശതകം (വ്യാഖ്യാനസഹിതം) | – | (ജീവചരിത്രകാവ്യം) | പ്രൊഫ. എസ്. ഗുപ്തൻ നായർ |
| 9 | ശ്രീവിദ്യാധിരാജ സുപ്രഭാതം (അഷ്ടോത്തരി) | – | വിവരണസഹിതം | |
| B | സ്വതന്ത്രകൃതികൾ – ദർശനം | | | |
| 1 | ദർശനാനുഭൂതി (ശ്ലോകങ്ങൾ) | – | അവസ്ഥാത്രയം, തുരീയം തുടങ്ങിയ ദാർശനിക വിഷയങ്ങൾ | പ്രൊഫ. ആർ. വാസുദേവൻ പോറ്റി |
| 2 | സാധനാനുഭൂതി (ശ്ലോകങ്ങൾ) | – | ആദ്ധ്യാത്മിക മണ്ഡലത്തിലെ - സാധനാനുഷ്ഠാനങ്ങൾ | ശ്രീ ശാന്താനന്ദഗിരി സ്വാമികൾ |
| 3 | ബ്രഹ്മാനുഭൂതി (ശ്ലോകങ്ങൾ) | – | സാധകന്റെ തുരീയാവസ്ഥയിലെ - ആനന്ദാനുഭവം | ശ്രീ പ്രജ്ഞാനാനന്ദ സ്വാമികൾ |
| 4 | ആത്മദർശനം (ശ്ലോകങ്ങൾ) | – | 10 ഭാഗങ്ങൾ | |
| 5. | ഗൗഡപാദ ദർശനം (സംഗ്രഹം) | – | 8 ഭാഗങ്ങൾ | |



digitized by www.sreyas.in

## II പഠനങ്ങൾ - പ്രബന്ധങ്ങൾ

1 മഹാഭാരത ദർശനം — ഡോ. എൻ.പി. ഉണ്ണി എം.എ, പിച്ച്.ഡി

2 അദ്ധ്യാത്മരാമായണ ദർശനം
(ആദ്ധ്യാത്മികോപദേശങ്ങളുടെ വ്യാഖ്യാനം)

3 വാല്മീകി രാമായണം (10 പ്രബന്ധങ്ങൾ ) — പ്രൊഫ. എം.എച്ച്. ശാസ്ത്രികൾ

## III വ്യാഖ്യാനങ്ങൾ

1 ഭജഗോവിന്ദം (ശ്രീ ശങ്കരാചാര്യർ) — ആശംസ : ശ്രീമദ് മൃഡാനന്ദ സ്വാമികൾ,
അവതാരിക : പ്രൊഫ പി. ആർ. നായർ

2 ശ്രീമദ് ഭഗവദ്ഗീത (അദ്ധ്യായ സംഗ്രഹം) — ശ്രീ അഭയാനന്ദ തീർത്ഥപാദ സ്വാമികൾ

3 ശ്രീമദ് ഭഗവദ്ഗീത (ലഘു വിവരണം)

4 5 ഗീതകൾ - ഗുരുഗീത, ശ്രുതിഗീത, ശ്രീരാമഗീത
ഭിക്ഷുഗീത, ഐളഗീത — ശ്രീ നിത്യാനന്ദ സരസ്വതി സ്വാമികൾ

5 ശ്രീമദ് ഭാഗവതം ഏകാദശ സ്കന്ധം സംഗ്രഹം — പ്രൊഫ. എസ്. വൈദ്യലിംഗ ശർമ്മ

6 ലഘു യോഗവാസിഷ്ഠ ദർശനം സംഗ്രഹം

7 ശതശ്ലോകി (ശങ്കരാചാര്യസ്വാമികൾ)

## IV സ്തോത്രങ്ങൾ - ലഘു വ്യാഖ്യാനം

1 ശ്രീ ലളിതാ സഹസ്രനാമ സ്തോത്രം

2 ശ്രീ വിഷ്ണു സഹസ്രനാമ സ്തോത്രം

} പരിശോധകൻ. പണ്ഡിതരത്നം
പ്രൊഫ എം.എച്ച്. ശാസ്ത്രികൾ.

## V പ്രബന്ധങ്ങൾ

1 പ്രകാശധാര (60 ൽ പരം പ്രബന്ധങ്ങൾ)
(ശാന്തി പാഠങ്ങൾ, വിദ്യയാƒ മൃതമശ്നുതേ, സത്യമേവ ജയതേ തുടങ്ങിയ
ഭാരതീയ ദർശനത്തിലെ സുപ്രധാന വിഷയങ്ങൾ)

## VI വിവർത്തനം

1 **Shri Chattampi Swamikal (Dr. K.P.K. Menon)**
(മലയാളത്തിലേക്കുള്ള വിവർത്തനം)

## VII പൂർത്തിയാകാനുള്ളവ

1 ഹരിനാമകീർത്തനം - വ്യാഖ്യാനം

2 തത്വരത്ന സംഹിത - സൂക്തങ്ങൾ

3 ഭാരതീയ ദർശനം (സംഗ്രഹം)
(ഉപനിഷത്തുകൾ, വേദങ്ങൾ ഷഡ് ദർശനങ്ങൾ പുരാണങ്ങൾ തുടങ്ങിയ വിഷയങ്ങൾ)


**ശ്രീ വിദ്യാധിരാജ ബ്രഹ്മവിദ്യാപീഠം**

**ഗീതാഞ്ജലി, പെരുമൺ**

കൊല്ലം- 691 601. (ഫോൺ : 0474 2552535)




digitized by www.sreyas.in

## ശ്രീ വിദ്യാധിരാജാ പബ്ലിക്കേഷന്റെ ചില അമൂല്യഗ്രന്ഥങ്ങൾ

1. ശ്രീ ത്രിപുരാ രഹസ്യം പരവൂർ ശ്യാമു മേനോൻ --- Rs.75/-
   (ദത്താത്രേയ മഹർഷി പരശുരാമനു കൊടുക്കുന്ന ഉപദേശം)
2. ശ്രീ വിദ്യാധിരാജാ സ്മരണാഞ്ജലി --- Rs.20/-
   സ്വാമി തിരുവടികളുടെ ഷഷ്ട്യാബ്ദപൂർത്തിയും സമാധിയും
   സംബന്ധിച്ച് മഹാകവി ഉള്ളൂർ വള്ളത്തോൾ മുതലായവരുടെ സ്മൃതികൾ )
3. ശ്രീ ശിവ പുരാണത്തിന് ഒരു അവതാരിക -
   ശ്രീ വിദ്യാനന്ദ തീർത്ഥപാദ സ്വാമികൾ (ദ്വൈതാദ്വൈത ശൈവ്വ ശാക്തേയ
   ദർശനങ്ങളെ ആധികാരികമായി വിലയിരുത്തുന്ന താത്വികഗ്രന്ഥം) --- Rs.25/-
4. വിവേകസാരം – കുളത്തൂർ രാമൻനായർ --- Rs.25/-
5. എന്റെ കണ്ണൻ – അമ്പലപ്പുഴ ഗണപതിശർമ്മ --- Rs.20/-
   (ശ്രീകൃഷ്ണന്റെ മധുരോദാര ഭാവങ്ങൾ ഉൾക്കൊള്ളുന്ന 24 കവിതകൾ
6. പുരാണദർശനം 3 ഭാഗങ്ങൾ – മതിൽഭാഗം ചന്ദ്രശേഖരൻപിള്ള
   വില ഓരോഭാഗത്തിനും 25 രൂപാ വീതം

## ശ്രീ നീലകണ്ഠ തീർത്ഥപാദ സ്വാമികളുടെ 3 വേദാന്ത ശാസ്ത്ര ഗ്രന്ഥങ്ങൾ

1. ബ്രഹ്മാഞ്ജലി - Rs. 15/-
2. ശ്രീരാമഗീത - Rs.15/-
3. വേദാന്ത മണിവിളക്ക് - Rs. 20/-

മാനേജർ
ശ്രീ വിദ്യാധിരാജാപബ്ലിക്കേഷൻസ്
പെരുമൺ കൊല്ലം – 691601, Ph. 0474-2552535

## മങ്ങാട് ശ്രീ ശാന്താനന്ദാശ്രമം, കൊല്ലം, പ്രസിദ്ധീകരണങ്ങൾ

1. മൗനമാധുരി - Rs. 15/-
2. പൂർണ്ണാനുഭൂതി - Rs.40/-
3. ധ്യാനം തന്നെ എന്തിന് - Rs.144/-

ധ്യാന സാധനാനുഭവത്തിലെ ആത്മാനുഭൂതിരഹസ്യങ്ങൾ അനാവരണംചെയ്യുന്ന മൂന്ന് ഉത്തമ ഗ്രന്ഥങ്ങൾ ജിജ്ഞാസുക്കൾക്കും സാധകൻമാർക്കും പ്രചോദനം നൽകുന്ന അമൂല്യഗ്രന്ഥങ്ങൾ
ഗ്രന്ഥകർത്താ – വേദാന്ത യോഗശാസ്ത്ര നിപുണഃ സ്വാമി ശ്രീ ശാന്താനന്ദഗിരി

**പുസ്തകങ്ങൾക്ക് എഴുതുക**
സെക്രട്ടറി, ശ്രീ ശാന്താനന്ദാശ്രമം, മങ്ങാട്, കൊല്ലം



digitized by www.sreyas.in

# ശ്രീ വിദ്യാധിരാജ സുപ്രഭാതം

## (അഷ്ടോത്തരി)

## കെ.ആർ.സി.പിള്ള

## ആശംസ

ശ്രി വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികളുടെ ഗദ്യരൂപത്തിലും പദ്യരൂപത്തിലുമുള്ള പത്തിലധികം ജീവചരിത്ര ഗ്രന്ഥങ്ങൾ ഇന്ന് ലഭ്യമാണ്. എന്നാൽ, കേരളത്തിന്റെ സാമൂഹീകവും സാംസ്കാരീകവും ആദ്ധ്യാത്മികവുമായ നവോത്ഥാനത്തിന് സ്വാമി തിരുവടികളുടെ സംഭാവന എന്തെന്നു ഗ്രഹിക്കുവാൻ പ്രസ്തുത ജീവചരിത്ര ഗ്രന്ഥങ്ങളിൽ നിന്ന് പൊതുവെ സാധിക്കാറില്ല. ചട്ടമ്പിസ്വാമികൾ സ്വയം നിസ്സാരമെന്നുകരുതിയിരുന്ന അവിടത്തെ സിദ്ധികളെ ഉയർത്തിക്കാട്ടുവാനാണ് ജീവചരിത്രകാരൻമാരിൽ അധികംപേരും ശ്രമിച്ചിട്ടുള്ളത്. എന്നാൽ സ്വയം സഹജ സമാധിയിൽ വർത്തിച്ചുകൊണ്ടു നാനാജാതിമതസ്ഥരായ സാമാന്യജനങ്ങളോടൊപ്പംലൗകിക വ്യാപാരങ്ങളിൽ ഏർപ്പെടുകയും ബ്രഹ്മാവുമുതൽ പി പീലിക വരെയുള്ള ദൃശ്യപ്രപഞ്ചത്തിലെ ഘടകങ്ങളെല്ലാം പരമസത്യമായ പരബ്രഹ്മത്തിന്റെ തന്നെ സ്ഫുരണങ്ങളാണെന്ന് ഭേദഭാവനതൊട്ടുതീണ്ടിയിട്ടില്ലാത്ത സ്വന്തം ജീവിത ശൈലികൊണ്ട് ജനങ്ങളെ ഉൽബോധിപ്പിക്കുകയും ചെയ്തിരുന്ന ചട്ടമ്പിസ്വാമികളുടെ യഥാർത്ഥ മഹത്വവും അവിടുത്തെ സന്ദേശവും ദർശനവും കേരളീയ നവോത്ഥാനത്തിന് സ്വാമി തിരുവടികളുടെ സംഭാവനയും സൽക്കവിയായ ശ്രീമാൻ കെ. ആർ. സി. പിള്ള ഈ ലഘുകാവ്യത്തിൽ സമഗ്രമായി ഉൾക്കൊള്ളിച്ചിരിക്കുന്നു എന്നത് ഏറ്റവും ശ്ലാഘനീയമാണ്.

ഈ കീർത്തനത്തിന്റെ ശ്രവണവും മനനവും സജ്ജനങ്ങൾക്ക് ഭക്തിജ്ഞാനസംവർധനത്തിന് പ്രയോജകീഭവിക്കട്ടെ !

**സ്വാമി അഭയാനന്ദതീർത്ഥപാദർ**
ഭട്ടാരക ആശ്രമം
തിരുവനന്തപുരം.


## ശ്രീ വിദ്യാധിരാജ ബ്രഹ്മവിദ്യാപീഠം

പെരുമൺ, കൊല്ലം– 691 601. (ഫോൺ : 0474 2552535)

Rs. 12/-


digitized by www.sreyas.in